# വെളിച്ചത്തിലേക്ക്

നാടകം ★ കോന്നിയൂർ ആർ.നരേന്ദ്രനാഥ്



കഥാപാത്രങ്ങൾ:—

| | |
|---|---|
| ഗലിലിയോ. | സേവകൻ. |
| മിൽട്ടൻ. | പവ്വൽ. |
| ക്രോംവെൽ | മകൾ. |
| ഡാവനൻറ്. | |

## രംഗം ഒന്ന്

(ഗലിലിയോയുടെ ഗൃഹത്തിലെ ഗവേഷണമുറി. ഗലിലിയോ ഒരു കുഴൽ കൈയിൽ വച്ച് എന്തോ ഉണ്ടാക്കിക്കൊണ്ടിരിക്കുകയാണ്. അന്നത്തെ കാലത്തിന് അനുയോജ്യങ്ങളായ ഉപകരണങ്ങൾ അവിടെ കിടപ്പുണ്ട്.)

ഗലിലിയോ:—(ആത്മഗതം പോലെ) ഉം! ഈ നീളം മതിയായിരിക്കും. പക്ഷേ... (കയ്യിലിരിക്കുന്നത് അളന്നു നോക്കുന്നു) ശരി തന്നെ! എങ്കിലും...

സേവകൻ:–(പ്രവേശിച്ച്) ഒരു വിദേശി കാണാൻ വന്നു പുറത്തു കാത്തു നിൽക്കുന്നു.

ഗലിലിയോ:– (മുഖം ചുളിച്ച്) ആര്?

സേവ:-ഒരു വിദേശി.

ഗലി: -(അസുഖത്തോടെ) അയാളെന്തു പറഞ്ഞു?

സേവ:-വിദേശിയാണെന്ന്.

ഗലി:–ഓഹോ! കാര്യം?

സേവ:-അതൊന്നും പറഞ്ഞില്ല.

ഗലി:–(ലഘുവായി ചിരിച്ച് എഴുന്നേററു നടന്നു കൊണ്ട്.) എൻെറ നാട്ടുകാർ കാണാൻ ആഗ്രഹിക്കാത്ത എന്നെ ഒരു വിദേശിക്കു കാണണമെന്നോ? ഉം! വരാൻ പറയൂ!...

സേവ:–ഇപ്പോൾ പറയാം!...(പോകുന്നു.)

ഗലി:– നീ ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരൂ!...

സേവ:-(പോകിൽ) ഓ!...

ഗലി:–വരട്ടെ! അവരുടെ അനുവാദം?...

സേവ:-(തിരിഞ്ഞു നിന്ന്) വാങ്ങിയിരിക്കും!

ഗലി:-ശരി... (അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു )ഞാൻ ഒരു തടവുകാരൻ... ഹ! ഹ! ഹ! തടവുകാരൻ!

സേവ:–ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരട്ടെ!......

ഗലി:–(അലക്ഷ്യമായി)വല്ല ചാരനുമായിരിക്കാം,... എൻെറ വിശ്വാസം മാറിയോ എന്നു പരിശോധിക്കാൻ... (അവജ്ഞയോടെ ചിരിക്കുന്നു ) എൻെറ വിശ്വാസം ജീവിതത്തിൻെറ ഒരംശമാണ്....

(കാലൊച്ച കേട്ടു നോക്കിക്കൊണ്ട്) ഉം... വരാം!...ഇങ്ങോട്ടു വരാം...

മിൽട്ടൻ:—(ആദരപൂർവ്വം നടന്ന് ഗലിലിയോയെ സമീപിക്കുന്നു.) വളരെ...ദൂരെനിന്നാണു വരുന്നത്...

ഗലി:–(സൂക്ഷിച്ചു നോക്കിയിട്ട്) എവിടെനിന്ന്?...

മിൽ:— ഇംഗ്ലണ്ടിൽനിന്ന്...

ഗലി:- അത്ര ദൂരത്തുനിന്നോ? ...ഇംഗ്ലണ്ടിൽനിന്നോ?...(അത്ഭുതപ്പെട്ടു നോക്കുന്നു )

മിൽ:–(ഭവ്യമായി) അങ്ങയെ ഒന്നു കാണുവാൻ മാത്രം വന്നതാണ്.......

ഗലി:–ഓ!... (പരുക്കെ സന്തുഷ്ടിയോടെ ചിരിക്കുന്നു )

മിൽ:–മിൽട്ടൻ എന്നാണ് എൻെറ പേര്!

ഗലി:–(നടന്നു കൊണ്ട്) മിൽട്ടൻ! ...മിൽട്ടൻ!...

മിൽ:– അതെ!... ...

ഗലി:–ഇങ്ങോട്ടടുത്തു നിൽക്കൂ!...എൻെറ കാഴ്ച തീരെ മോശമാണ്!... (ശോകം കലർന്ന ചിരി) ലോകർക്ക് പുതിയ കാഴ്ച ശക്തി നൽകിയ എനിക്ക്...കാണാൻ പാടില്ല... അതു നല്ല നേരമ്പോക്കല്ലേ! ഹ! ഹ! ഹ! (കയ്യുയർത്തി മിൽട്ടൻെറ തോളിൽ വാത്സല്യപൂർവ്വം തട്ടുന്നു .)

മിൽ:– (അനുഗൃഹീതനായപോലെ) ലോകത്തിൻെറ ഗതി വിശേഷം...

ഗലി:–(നടന്നുകൊണ്ട്) ഇന്ന് ഏതാണ്ടു രണ്ടു കൊല്ലം കഴിയുന്നു എൻെറ കാഴ്ചശക്തി കാര്യമായി കുറഞ്ഞിട്ട്.

മിൽ:-(ദീർഘനിശ്വാസം) പുതിയ ലോകങ്ങൾ കാണാൻ കവാടം തുറന്നു കൊടുത്ത....

ഗലി:- (ആഗ്രഹത്തോടെ ഇടപ്പെട്ടു കയറി) ആ കഴിവിൻെറ കഥകൾ....

മിൽ:–ദൂരദർശിനിയുടെ കഥ....

ഗലി:-(ആവേശത്തോടെ) അതു നിങ്ങൾ കേട്ടിട്ടുണ്ടോ?....

മിൽ:-ഉണ്ട്... മനുഷ്യർ അങ്ങയോട് എന്നും കടപ്പെട്ടിരിക്കുന്നു ..

ഗലി;–ങേ!.... നേരോ?...




കൈത്തറി തുണികളിൽ കൈലികൾക്കും കൈലേസുകൾക്കും
ലോകപ്രസിദ്ധിയാർജ്ജിച്ച ഏക ചിഹ്നം

# ശംഖ് മാർക്ക്

ഇപ്പോൾ ശംഖ് മാർക്കിന്റെ ഒററ & ഡബിൾ വേഷ്ടി
കൾ, ഷർട്ടിംഗ് & ബ്ളൗസ് തുണികൾകൂടി
നിങ്ങൾക്കു ലഭിക്കുന്നതാണ്.

**വാങ്ങി ഉപയോഗിച്ചു സംതൃപ്തരാകുവിൻ**

നിർമ്മിച്ചു വിതരണം ചെയ്യുന്നവർ:

## MOHAMED ABOOBACKER & COMPANY

95, Thambu Chetty Street, MADRAS-1.

**Branches:** Main Road, QUILON.
84, East Veli Street, MADURAI.
65/11.12 Lower Chitpur Road, CALCUTTA.

---

## METALLICA WORKS PRIVATE LTD.

Makers of Metals,
11, Worli Road, Post Box No. 6565,
BOMBAY-18.

**Grams: "METAMELT"** **Telephones: 75432/33/34**

★ Non-Ferrous Metals and Alloys of all specifications
TYPE METALS OUR SPECIALITY
★ NON-FERROUS CASTINGS
★ Lead-Bonding, Lead-Lining & P. V C. Lining
★ Re-Teething of worn-out Crusher Jaws and Power Shovels

**METALLICA FOR METALS**

മിൽ:–മനുഷ്യരാശി അങ്ങയെ വിസ്മരിക്കുകയില്ല!...

ഗലി: –(വിശ്വസിക്കാനാവാത്ത മട്ടിൽ) വാസ്തവമോ?... വാസ്തവമോ?..

മിൽ:–ഈ സന്ദർശനം അനുവദിച്ചതിനു്, ഈ സന്നിധിയിൽ അല്പനിമിഷം ചിലവാക്കാൻ അനുഗ്രഹിച്ചതിനു്, എന്റെ ഒരിക്കലും തീരാത്ത കൃതജ്ഞത!...

ഗലി:—ഓ!... സാരമില്ല!... അതു് എന്തിരിക്കുന്നു.... (നടക്കുന്നു.)

മിൽ:– അങ്ങു വിശ്വവിഖ്യാതനായ, ലോകം ഒരു കാലത്തും വിസ്മരിക്കാത്ത ഗലിലിയോ? ഞാൻ... ഞാനൊരഗണ്യനായ മനുഷ്യൻ!...

ഗലി:–(ചിരിച്ചു കൊണ്ടു്)ഞാൻ!... അതിരിക്കട്ടെ! നിങ്ങൾ വളരെ ചെറുപ്പമല്ലേ?...നല്ലതുപോലെ കാഴ്ചയില്ല എന്റെ കണ്ണിനു്!...ശബ്ദം കേട്ടിട്ടു വളരെ ചെറുപ്പമാണെന്നു് എനിക്കു് തോന്നുന്നു.!...എന്തു പ്രായമുണ്ടു്?...

മിൽ:–മുപ്പതു വയസ്സു്...

ഗലി:–മുപ്പതുവയസ്സു്...(മിൽട്ടന്റെ പുറത്തു തലോടിക്കൊണ്ടു്) എത്ര നല്ല ശബ്ദം!...മറക്കപ്പെടാനിടയില്ലാത്ത ഒരാളിന്റെ ശബ്ദമാണു നിങ്ങൾക്കുള്ളതു്. ...നിങ്ങളോടു സംസാരിക്കുമ്പോൾ എനിക്കങ്ങിനെ അനുഭവപ്പെടുന്നു!...

മിൽ:–ഈ വാക്കുകൾക്കു് ഞാനെങ്ങിനെ നന്ദി രേഖപ്പെടുത്തും!...

ഗലി:–നിങ്ങളുടെ ആത്മാർത്ഥതയുടെ സ്വർഗ്ഗീയനാദം വാക്കുകളിൽ മുഴങ്ങിക്കേൾക്കാം...

മിൽ:–(മുട്ടു കുത്തിക്കൊണ്ടു്)എന്റെ കൃതജ്ഞത!

ഗലി:—(എഴുന്നേൽപിച്ചിട്ടു്.)അതിനു വേണ്ടി ഞാൻ പറയുന്നതല്ല. അനുഭവപ്പെട്ടതു് അറിയിച്ചതാണു്! ആകട്ടെ മിൽട്ടൻ! നിങ്ങൾ മുപ്പതു കൊല്ലം കൊണ്ടു് എന്തു സാധിച്ചു?

മിൽ:—എന്തു സാധിച്ചെന്നോ?...

ഗലി:—അതെ? എന്തു നേടി? സമയം വിലയേറിയതല്ലേ?

മിൽ:—(തല താഴ്ത്തി) ഞാൻ ചില കവിതകൾ രചിച്ചിട്ടുണ്ടു്.

ഗലി:—നിങ്ങൾ ഒരു കവിയാണോ?......

മിൽ:—എന്റെ എളിയ പരിശ്രമം ആ മാർഗ്ഗത്തിലാണു്!

ഗലി:—(ചിരിച്ചിട്ടു്) കൊള്ളാം. ഞാനും ചെറുപ്പത്തിൽ കവിതയെഴുതിയിട്ടുണ്ടു്.

മിൽ:- ഞാനിപ്പോഴാണു് അതറിയുന്നതു്...

ഗലി:—ആ വിധത്തിൽ നമുക്കു ബന്ധമുണ്ടു്. (ചിരിക്കുന്നു)

മിൽ:—ആ പേരിലെങ്കിലും ഈ സന്നിധിയിൽ നിൽക്കുവാൻ സാധിച്ചതിൽ ഞാൻ അഭിമാനിക്കുന്നു.

ഗലി:—(പതുക്കെ ചിരിച്ചു കൊണ്ടു നടക്കുന്നു.) ഞാൻ ഒരു കവിയായി തുടരുമായിരുന്നു!...എന്നാൽ...

മിൽ:—എന്നാൽ...?

ഗലി:—(ആഗ്രഹത്തോടെ) വികാരത്തെക്കാൾ വിജ്ഞാനത്തിനു് ഞാൻ പ്രാധാന്യം കല്പിച്ചു. അറിവു്! അറിവു്!...എനിക്കു് എല്ലാം അറിയണം!.. എന്തൊരു ഒടുങ്ങാത്ത ആഗ്രഹമാണതു്!

മിൽ:–അങ്ങനെയാണോ...?

ഗലി:—അങ്ങിനെ ഞാൻ അന്വേഷണം തുടങ്ങി! എനിക്കു മുമ്പറിയാത്ത സത്യങ്ങൾ എനിക്കു കണ്ടെത്തണം!...

മിൽ —അതിന്റെ ഫലം? ...

ഗലി:—അതിന്റെ ഫലമോ? കാണുന്നതൊക്കെ കർശനമായി പഠിച്ചു. ചുററും കണ്ണു തുറന്നു നോക്കി:...മനോഹരമായ പ്രപഞ്ചം! അല്ലേ? ഈ പ്രപഞ്ചം എത്ര മനോഹരമാണു്!

മിൽ:—സംശയമുണ്ടോ?...

ഗലി:—ഉയർന്നുയർന്നു വിണ്ണിലേക്കു് പോകുന്ന പുകയും... ഉയരത്തിൽ നിന്നു താഴത്തേക്കു പതിക്കുന്ന വസ്തുക്കളും ഞാൻ നോക്കിനിന്നു... ചിന്തിച്ചു.

മിൽ:—അങ്ങു കണ്ടെത്തിയ ത്വരണനിയമങ്ങൾ പ്രസിദ്ധങ്ങളാണു്.

ഗലി:— (സന്തോഷത്തോടെ) ആണോ?...ആയിരിക്കാം... നീലാംബരം നോക്കി എത്ര നേരം ഞാൻ ഇരുന്നിട്ടുണ്ടു്! ചന്ദ്രതാരങ്ങളെയും അംബരത്തിലെമററു അത്ഭുതങ്ങളെയും നോക്കിനോക്കി! (ചിരിച്ചു കൊണ്ടു്.) ആളുകൾ എന്നെ ഭ്രാന്തനെന്നുവരെ പറഞ്ഞിട്ടുണ്ടു്.

മിൽ:—അങ്ങയുടെ ആ ഭ്രാന്താണല്ലോ ലോകത്തിനു മഹനീയങ്ങളായ ശാസ്ത്രതത്വങ്ങൾ കാഴ്ച വച്ചതു്!...

ഗലി:—ശരിയാണു്!... അതുനിങ്ങൾ അറിഞ്ഞിട്ടുണ്ടോ?...

മിൽ:—തീർച്ചയായും. ഒരാളുടെ വിദ്യാസമ്പത്തു് അതു അറിയാതെയിരുന്നാൽ അപൂർണ്ണമായിരിക്കും!

ഗലി:—സത്യങ്ങൾ...ഞാൻ കണ്ടെത്തിയ ശാസ്ത്രസത്യങ്ങൾ!... (തിരിഞ്ഞു നിന്നിട്ടു്) വേണ്ടാ! നമുക്കു അതിനെക്കുറിച്ചു സംസാരിക്കണ്ട!

മിൽ:—എന്തുകൊണ്ടു്?...

ഗലി:— (വെറുപ്പോടെ) എന്തുകൊണ്ടെന്നോ?...

മിൽ:—അതെ!...

ഗലി:—ഇവിടുള്ള മനുഷ്യർക്കു് അതു കേൾക്കേണ്ട!... കേൾക്കാൻ കരുത്തില്ല!

മിൽ:—എന്തു്?...

ഗലി:—അതെ മിൽട്ടൻ!... അവർ ഭീരുക്കളാണു്! കരുത്തില്ലാത്തവരാണു്!

മിൽ: – സത്യം അറിയാൻ!...

ഗലി:...(ഇടക്കു കയറി വെറുപ്പോടെ) ആശയില്ല!... ഈ ഇററലിയിൽ ഭൂമി ഉരുണ്ടതാണെന്നു് പറഞ്ഞു കൂടാ! (അവജ്ഞയോടെ ചിരിക്കുന്നു.)

മിൽ:—പറഞ്ഞും കൂടെ?...

ഗലി:— പാടില്ല!...ഭൂമി സൂര്യനെ ചുററുന്ന ഒരു ഗോളമാണെന്നു പറഞ്ഞാൽ...പറഞ്ഞാൽ...

മിൽ:–പറഞ്ഞാലെന്തു്?...

ഗലി:—പറഞ്ഞാൽ... എന്നെപ്പോലെ തടവുകാരനാകും! കൊലപ്പുള്ളിയെപ്പോലെ തുറുകിലിടും! അവർ നിങ്ങളെ വിശ്വസിക്കുവാൻ വിസമ്മതിക്കും! (വികാരാധീനനായി.) എനിക്കിതൊക്കെ മറച്ചു വയ്ക്കാൻ എങ്ങിനെ സാധിക്കും?... (വിറച്ചു കൊണ്ടു നടക്കുന്നു.) ഞാനിതെല്ലാം വിസ്മരിക്കുവാൻ ശ്രമിക്കുകയാണു്... അങ്ങിനെ അവരോടു് ഏററിരിക്കുകയാണുമിൽട്ടൻ...(വേദനയോടെ നടക്കുന്നു.)

മിൽ :– അജ്ഞതയോടും അന്ധവിശ്വാസങ്ങളോടും എന്തു ചെയ്യാനൊക്കും!...

ഗലി:— നേരാണു്. എന്തു ചെയ്യാനൊക്കും?...നമ്മുടെ ഈ ഭൂമി അനന്തമായ വിശ്വമണ്ഡലത്തിലെ നിസ്സാരവസ്തു. സ്വയം ചലിച്ചുകൊണ്ടിരിക്കുന്ന ഒരു ഗോളം!... (വികാരവിവശനായി ദീർഘമായി ശ്വസിക്കുന്നു)

മിൽ:—(ഭയന്നു്) സമാധാനമായി സാവകാശമായി പറഞ്ഞാൻ മതി!...

ഗലി:—അതിനെക്കുറിച്ചുസംസാരിക്കുമ്പോൾ സ്വയം മറന്നു പോകും! ...ശരിയാണു്!...ഞാൻ ആയാസപ്പെട്ടുകൂടെന്നു് ഡാക്ടറന്മാർ പറഞ്ഞിട്ടുണ്ടു്...(സംശയത്തോടെ ചുററും നോക്കിയിട്ടു്.) പിന്നെ...ഇവിടെ...ആരും...

മിൽ:—ഇല്ല.

ഗലി:—എവിടെയും ചാരന്മാരുണ്ടു്. ഒന്നും മിണ്ടിക്കൂടാ!

മിൽ:—ഞാൻ തനിച്ചേയുള്ളൂ.

ഗലി:—മടയന്മാർ!...മരത്തലയന്മാർ ...അവരുടെ അഭിപ്രായങ്ങൾ കേൾക്കണോ?...

മിൽ:—കേട്ടിട്ടുണ്ടു്!...ഞാനും അത്തരക്കാരുടെ ഇടയിൽ കിടന്നു ശ്വാസം മുട്ടുന്നവനാണു്....

ഗലി:—ഭൂമി പരന്നതാണുപോലും! സ്വർഗ്ഗം മുകളിലും പാതാളം ഭൂമിക്കു താഴെയും ഉണ്ടുപോലും!

മിൽ:—അവരുടെ വിശ്വാസങ്ങൾ! ......(ചിരിക്കുന്നു)

ഗലി:— എന്നിട്ടു് അവയ്ക്കു ചുററും സൂര്യചന്ദ്രന്മാർ പ്രദക്ഷിണം വയ്ക്കുന്നു. (പരിഹാസച്ചിരി.)

മിൽ:—സ്വന്തം പ്രാധാന്യം കാണാൻ മൂഢസ്വർഗ്ഗത്തിൽ കഴിയാതൊക്കുമോ?

ഗലി:—മിൽട്ടൻ!...നിങ്ങൾ കണ്ടിട്ടില്ലേ, ഭൂമിയുടെ നിഴൽ ചന്ദ്രനിൽ പതിക്കുന്നതു്...

മിൽ:—ചന്ദ്രഗ്രഹണം!...

ഗലി:—ഇവർക്കു് അതു വിശ്വസിക്കുവാൻ കഴിയുന്നില്ല! ഭൂമി ഒരു ഗോളം! അതു സൂര്യനെ പ്രദക്ഷിണം വയ്ക്കുന്നു. സൗരയൂഥത്തിന്റെ കേന്ദ്രം സൂര്യനാണു്... മിൽട്ടൻ... ഏതെങ്കിലും കാലത്തു് മനുഷ്യർ ഇതു വിശ്വസിക്കായില്ലേ?...ഇല്ലേ?

മിൽ:—തീർച്ചയായും വിശ്വസിക്കും!

ഗലി:—(ദയനീയമായി) അന്നു്!...

മിൽ:—അന്നു്?...

ഗലി:—ഇതു പറയുന്നതിനു്, പറഞ്ഞു മററുള്ളവരെ വിശ്വസിപ്പിക്കുവാൻ ശ്രമിക്കുന്നതിനു്, ഒരു വൃദ്ധനെ അന്നു് അവർ ജയിലിൽ വയ്ക്കുകയില്ലായിരിക്കും അല്ലേ?...

മിൽ:—അന്നു് അങ്ങയെ അവർ ബഹുമാനിക്കും!......ആദരപൂർവ്വം സ്മരിക്കും!......

ഗലി:—നേരായിരിക്കും!......അന്നു് കൊച്ചു കുട്ടികൾ പോലും ഈ പരമാർത്ഥങ്ങൾ തെളിയിക്കാൻ കരുത്തുള്ളവരായിത്തീരും! തീർച്ച (ഭാവനയിൽ കാണുന്നപോലെ)അതു് എന്തൊരു സുന്ദരമായ കാലമായിരിക്കും!. .... സത്യത്തിൽ വിശ്വാസമുള്ള കാലം...

മിൽ:—ന്യായത്തിന്റെയും സത്യത്തിന്റെയും പേരിൽ കാണിക്കുന്ന കട്ടുംകൈകൾ അന്നവർ വിധിച്ചു കൊള്ളും ...ഞാൻ...നിസ്സാരനായ ഒരു കവി .. ചരിത്രത്തിന്റെ വിധിയെക്കുറിച്ചു് ഞാൻ പ്രവചിക്കുന്നില്ല!...

ഗലി:—ഒരു കവിക്കു ലോകസംഭവങ്ങളെക്കുറിച്ചു് വിധി പറയാം... ആ സംഭവങ്ങളിൽ നിന്നു് ഒഴിഞ്ഞുമാറി നിൽക്കണോ?...

മിൽ:—അതിൽ അടിമുടി മുഴുകിപ്പോയാൽ അവന്റെ ആദർശം മാറിപ്പോകയില്ലേ?

ഗലി:—എന്നു് എനിക്കു പക്ഷമില്ല. ...ഇംഗ്ലണ്ടിൽ ഇന്നു പലതും നടക്കുന്നതായി കേൾക്കുന്നല്ലോ......

മിൽ:—അവിടുത്തെ രാജാവും ജനങ്ങളും തമ്മിൽ വിയോജിപ്പിലാണു്...

ഗലി:—അതിന്റെ ഫലം?...

മിൽ:—ദൈവത്തിനു മാത്രം അറിയാം!... ഒരു കൊടുങ്കാററു്...ആഞ്ഞു വീശിയേക്കാം...

ഗലി:— നിങ്ങൾ...

മിൽ:—ഒഴിഞ്ഞു മാറിനിൽക്കും അതിൽ നിന്നു്

ഗലി:—തെററു്!... നിങ്ങൾ അതിൽ കലരണം... ലയിക്കണം... അതിൽ നിന്നു് ഒരു പുതിയ കവി പിറക്കും...





മിൽ:—ഞാൻ ആയുധാഭ്യാസം കഴിച്ചിട്ടില്ല....

ഗലി:-ഗുലിക വാളിനേക്കാൾശക്തിയുള്ളതാണ് എന്നു സ്മരിക്കുക...നിങ്ങൾ രാജാവിനെതിരാണോ?...

മിൽ:—അതെ...

ഗലി:—ഇന്ന് ഈ ഇററലിയിൽ സ്വാതന്ത്ര്യമെന്തെന്ന് ആർക്കും അറിഞ്ഞുകൂടാ. ഇംഗ്ലണ്ടിൽ അതു് നിങ്ങൾ നേടുമ്പോൾ...ഈ വൃദ്ധൻ ഇവിടെ ഈ തടങ്കലിൽ ഇരുന്നു സന്തോഷിക്കാം!...ഭാവുകങ്ങൾ നേരാം.... ഇവിടെ, ഭൂമി ഒരു ഗോളമാണെന്നു പറയുന്നതു് പാപമാണത്രേ!...

(പരിക്ഷീണനായി കസേരയിൽ ഇരിക്കുന്നു)

മിൽ:—അങ്ങു വളരെ ക്ഷീണിച്ചിരിക്കുന്നു. ഞാൻ അധികം ആയാസപ്പെടുത്താൻ ഇഷ്ടപ്പെടുന്നില്ല.

ഗലി:—വരട്ടെ!...നിങ്ങൾ ഇംഗ്ലണ്ടിലെത്തിയാൽ എന്തുചെയ്യും?...

മിൽ:—മനുഷ്യരാശിയുടെ അധോഗതിയെ അധികരിച്ചു് ഒരു ദീർഘമായ കാവ്യം രചിക്കണമെന്നാണ് എന്റെ ജീവിതാഭിലാഷം!...

ഗലി:—കൊള്ളാം!...സത്യം പറയുന്നതിനാൽ തടങ്കൽ ശിക്ഷ അനുഭവിക്കുന്ന ഈ വൃദ്ധൻ നിങ്ങളോടു് കടപ്പെട്ടവനാണ്; ഇവിടെ വന്നതിനു്!

മിൽ:—ഗലിലിയോയോടു് സംസാരിക്കുവാൻ ഭാഗ്യം സിദ്ധിച്ചതിൽ ഞാനെന്നും അഭിമാനംകൊള്ളും....

ഗലി:—മതാന്ധന്മാരുടെ തടവുപുള്ളിയാണ് ഞാൻ! മിൽട്ടൻ ഒന്നു നിങ്ങൾ മനസ്സുവച്ചുകൊള്ളണം. നാടിന്റെ അധോഗതി അടുത്തിരിക്കുന്ന കാലത്തു് നിങ്ങളുടെ അഭിപ്രായങ്ങൾ കാരണം ഒരുപക്ഷേ ദണ്ഡനംപോലും നിങ്ങൾക്കു് സഹിക്കേണ്ടിവന്നേക്കും. എന്നെ ഇവിടെ ചെയ്തിരിക്കുന്നതുപോലെ! പക്ഷേ നിങ്ങളുടെ ബുദ്ധിയെ ആർക്കും തടങ്കലിൽവയ്ക്കാൻ സാധിക്കുകയില്ല. നിങ്ങളുടെ ആശയങ്ങളെ ആർക്കും ബന്ധിക്കുവാൻ കഴിയുന്നതല്ല.

മിൽ:—ഈ വാക്കുകൾ ഞാൻ എന്നും ഓർമ്മിക്കും!

ഗലി:— (വികാരപൂർവ്വം) മിൽട്ടൻ!...ഇങ്ങോട്ടു് അടുത്തുനില്ക്കൂ!... എന്റെ കാഴ്ച...വേണ്ടാ! നിങ്ങളെ ഒന്നു് സ്പർശിച്ചുകൊള്ളട്ടെ! (പുറത്തു് തലോടിക്കൊണ്ടു് രണ്ടുമൂന്നു നിമിഷങ്ങൾ നിശ്ശബ്ദനായി നിൽക്കുന്നു. കണ്ഠമിടറി) ഗലിലിയോയും മിൽട്ടനും!...ഭൂമുഖത്തു് പിറന്നിട്ടുള്ള കോടാനുകോടി മനുഷ്യരിൽ രണ്ടുപേർ...ഒരു കാലത്തു് ഇവരെ മരിക്കാത്ത മനുഷ്യരുടെ പന്തിയിലേക്കു് ഉയർത്തി നിർത്താൻ ഇടവരും!.....ഗലിലിയോയും മിൽട്ടനും!...

—കർട്ടൻ—

## രംഗം രണ്ടു്

(ജനാരവം ഇരമ്പിനില്ക്കുന്നു. പട്ടാളക്കാരുടെ മാർച്ചിംഗിന്റെ ശബ്ദവും ഉണ്ടു്. പൗവ്വൽ അസ്വസ്ഥനായി രംഗത്തു് നടക്കുന്നു. ക്രമേണ ജനശബ്ദം കുറഞ്ഞപ്പോൾ വെളിയിലേക്കു് നോക്കുകയായി. അദ്ദേഹത്തെ കണ്ടിട്ടെന്നവണ്ണം ജനങ്ങൾ കുറെക്കൂടി ശാന്തരാകുന്നു.)

പവ്വൽ:—(വികാരത്തോടെ) രാജാവു് നീണാൾ വാഴട്ടെ!

ജനങ്ങൾ:-(അതു് ഏററുപറയുന്നു,) രാജാവു നീണാൾ വാഴട്ടെ!

പവ്വൽ:— രാജദ്രോഹികളായവരെ ആകെ നിർമ്മാർജ്ജനം ചെയ്യുവാൻ നാം തയ്യാറാകുക! വിഡ്ഢികളായ പാർലമെൻറംഗങ്ങളുടെ ശക്തി നമ്മുടേതുമായി താരതമ്യപ്പെടുത്തിയാൽ നിസ്സാരമാണ്. നമ്മുടെ ശക്തിയുടെ ഒഴുക്കിൽ അവർ നശിച്ചു നാമാവശേഷമാകും! രാജാവിനെതിരായവർ കരുതിക്കൊള്ളട്ടെ! രാജാവിനു് വിജയം!...

ജനങ്ങൾ:—രാജാവിനു് വിജയം!

പവ്വൽ:—രാജാവു് നീണാൾ വാഴട്ടെ!

ജന:—രാജാവു് നീണാൾ വാഴട്ടെ!

പവ്വൽ:—അതാണുവേണ്ടതു്. അതിനു് സഹായിക്കാൻ സർവശക്തിയും സംഭരിച്ചു് തയ്യാറാകുക! വിജയം നമ്മുടെകൂടെ നില്ക്കും! ഇപ്പോൾ വന്ദനം.

(ജനങ്ങളുടെ സന്തോഷപ്രകടനങ്ങളും ഹസ്തതാഡനവും അൽപസമയത്തേക്കു് രംഗത്തു് പ്രതിധ്വനിക്കുന്നു. ക്രമേണ അതു് ഇല്ലാതാകുന്നു. പവ്വൽ വീണ്ടും ചിന്താധീനനായി രംഗത്തു് അങ്ങോട്ടുമിങ്ങോട്ടും നടക്കുകയാണ്. കതകിൽ തട്ടുന്ന ശബ്ദം)

പവ്വൽ:—(നിന്നിട്ടു്.) ആരു്!...

സേവ:—ഞാൻതന്നെ! ഒരാൾ അങ്ങയെ കാണാൻ കാത്തുനില്ക്കുന്നു.

പവ്വൽ:—പേരു്?

സേവ:—പറഞ്ഞില്ല. ലണ്ടനിൽനിന്നു് വരുകയാണെന്നു പറഞ്ഞു.

പവ്വൽ:—ആളു് എങ്ങിനെ?...

സേവ:— സാധാരണ രീതിയിലുള്ള വേഷമാണ്.

പവ്വൽ:—ഈ സമയത്തു് ഇതാരു്? ...ഉം! വരട്ടെ!...

സേവ:—ഉത്തരവു്! (പോകുന്നു.)

പവ്വൽ:—എന്തൊരു ശല്യമാണ്! ഇരിക്കാൻ സമയമില്ല. രാജാവിനു വേണ്ടിയുള്ള വേല!...

മിൽ:—(രംഗത്തേക്കുവരുന്നു.) നമസ്കാരം!...

പവ്വൽ:—ഓ! മിൽട്ടൻ!... (മുഖത്തു് അവജ്ഞ നിഴലിക്കുന്നു.)

മിൽ:—(തന്റേടമായി) അങ്ങയെ നേരിട്ടുകാണുന്നതിനായിട്ടാണ് ഈ സമയത്തു് ഇങ്ങോട്ടു വന്നതു്!

പവ്വൽ:—ഭേഷ്; ഇത്ര തിട്ടക്കമുള്ള കാര്യം?

മിൽ:—(തികഞ്ഞ ഗൗരവത്തോടെ) എനിക്കു് ഏററവും പ്രധാനമായ ഒന്നുതന്നെ.

പവ്വൽ:— (കളിയാക്കുന്നപോലെ) ഓഹോ!...പ്രധാനപ്പെട്ടതാണോ?....

മിൽ:—(നീരസത്തോടെ) ഞാൻ കുറെക്കൂടി...

പവ്വൽ:—നല്ല സ്വാഗതം പ്രതീക്ഷിച്ചു. അല്ലേ?...

മിൽ:—തീർച്ചയായും.

പവ്വൽ:—നിങ്ങളുടെ അച്ഛൻ എൻെറ സ്നേഹിതനായിരുന്നു. അയൽപക്കക്കാരായിരുന്നു ഞങ്ങൾ!... എന്നാൽ ആ കാര്യങ്ങളൊക്കെ നിങ്ങാം...(പല്ലുറുമ്മുന്നു.)

മിൽ:—പൂർത്തിയാക്കണം!,....എന്തിനു മടിക്കണം.

പവ്വൽ:—മടിക്കുന്നില്ല. എന്തിനു മടിക്കണം. രാജദ്രോഹികളുടെ കൂട്ടത്തിലാണു് നിങ്ങൾ...(അവജ്ഞയോടെ) നിങ്ങളുടെയെല്ലാം "ഈശ്വരദത്തങ്ങളായ അവകാശം!"

മിൽ:—ഓ! എൻെറ ലഘുലേഖയെപ്പററിയാണു സൂചന!

പവ്വൽ:—മാന്യന്മാരുടെ മുമ്പിൽ വച്ചു് പറയാതിരിക്കു ആ നന്ദികേടിൻെറ കഥ!...

മിൽ:-മാന്യന്മാർക്കായുള്ളതല്ലഅതു്. രാജാവിൻെറ തണലുപററിനിന്നുകൊണ്ടു് നന്ദികേടു കാണിക്കുന്നവർക്കു വേണ്ടിയാണതു്.

പവ്വൽ:—(കോപത്തോടെ) സൂക്ഷിച്ചു സംസാരിക്കു!...

മിൽ:—ഓ! അതു സാരമില്ല...പോട്ടെ! നമുക്കു മററു സംഗതികളെക്കുറിച്ചു് സംസാരിക്കാം.

പവ്വൽ:—വന്നകാര്യം വേഗം പറയു! എനിക്കു കളയാൻ സമയമില്ല.

മിൽ:—(കുറച്ചു് വിഷമിച്ചിട്ടു്.) എങ്ങിനെ പറയും......

പവ്വൽ:—ലഘുലേഖ എഴുത്തു വിദഗ്ധനു് ആവശ്യം പറയാൻ അറിഞ്ഞുകൂടാ? വേഗമാവട്ടേ!...

മിൽ:—ഞാൻ...ഞാൻ(നിർത്തുന്നു)

പവ്വൽ:—നേരമില്ല!...വേഗം...

മിൽ:—ഞാൻ അങ്ങയുടെ മകളെ വിവാഹം ചെയ്യാൻ...

പവ്വൽ:—(രൂക്ഷമായി)എന്തു്?...

മിൽ:—ചെറുപ്പം മുതൽ...

പവ്വൽ:—നിങ്ങൾക്കു് അവളുടെ ഇരട്ടി പ്രായമുണ്ടു്.

മിൽ:—അതു്...

പവ്വൽ:—(ചിരിച്ചിട്ടു്) സാരമില്ല. ഇതു പറയാൻ നിങ്ങൾക്കു് ധൈര്യം ഉണ്ടായതിലാണെനിക്കത്ഭുതം!... രാജദ്രോഹികൾക്കുവേണ്ടി തൂലിക നാററിയ നിങ്ങൾക്കു്...അതും എന്നോടു്... ഹ! എത്ര ശാന്തനായിട്ടാണു് മകളെ ചോദിക്കുന്നതു്. (കോപത്തോടെ) മുക്കാലിയിൽകെട്ടി നിങ്ങളെ അടിപ്പിക്കാൻ എനിക്കു തോന്നിപ്പോകുന്നെങ്കിൽ...

മിൽ:—(സാവധാനമായി) നിങ്ങളെക്കാളൊക്കെ ഇംഗ്ലണ്ടിൻെറ ഭാവിയെക്കുറിച്ചു് എനിക്കു ചിന്തയുണ്ടു്. താല്പര്യവുമുണ്ടു്.

പവ്വൽ:—(ആലോചിച്ചുകൊണ്ടു് അസ്വസ്ഥനായി നടന്നുകൊണ്ടു്.) എൻെറ മകളെ കൊല്ലുന്നതായിരിക്കും ഇതിലും ഭേദം.

മിൽ:—രാഷ്ട്രീയാഭിപ്രായത്തിൽ നാം തമ്മിൽ എതിരായതു കൊണ്ടാണോ?

പവ്വൽ:—അതെ! സംശയമുണ്ടോ?

മിൽ:—രാജാവിൻെറ കക്ഷിക്കാക്കു്

വിജയം നിശ്ചയമായിട്ടില്ലെന്ന് ഓർമ്മിക്കണം!...

പവ്വൽ:—(അസ്വസ്ഥതയോടെ നടക്കുന്നു.)

മിൽ:—ഇതിൻെറ അവസാനം എങ്ങനെയാണെന്ന് ആർക്ക് പ്രവചിക്കാനൊക്കും?

പവ്വൽ:—ഞങ്ങൾ ജയിക്കും....

മിൽ:—പാർലിമെൻറു കക്ഷിക്കാർ ജയിച്ചാലോ?...

പവ്വൽ:—ജയിച്ചാൽ?...

മിൽ:—ഈ നില്ക്കുന്ന അങ്ങയുടെ ഭാവി മരുമകൻ ഒരു മന്ത്രി.

പവ്വൽ:—(ശക്തിയായി) രാജാവു ജയിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു!

മിൽ:—(അവജ്ഞയോടെ) എല്ലാ മടയന്മാരും അങ്ങിനെയാണ് വിചാരിക്കുന്നത്. രാജാവിന് ഇവിടത്തെ ജനങ്ങളുടെ മനോഭാവത്തെക്കുറിച്ച് എന്തറിയാം.? ആരു ജയിച്ചാലും അങ്ങേയ്ക്ക് ആപത്തുവരരുത്!...

പവ്വൽ:—ആരു ജയിച്ചാലും ആപത്താകരുത്!......(തീരുമാനമെടുക്കാൻ വിഷമിച്ച് നടക്കുന്നു.)

മിൽ:—അങ്ങയുടെ വിലയേറിയ ജീവൻ...ഭാരിച്ച സമ്പാദ്യം...സ്ഥാനമാനങ്ങൾ...

പവ്വൽ:—എൻെറ ജീവൻ!...സമ്പത്ത്...

മിൽ:—ഞങ്ങൾ ജയിച്ചാൽ......അങ്ങ് രാജ്യദ്രോഹിയായിത്തീരാം... അങ്ങിനെ വിധിക്കപ്പെടാം!...ചിന്തിക്കുക! നല്ലതുപോലെ ആലോചിച്ച് തീരുമാനിക്കുക! ..

പവ്വൽ:—രാജസ്നേഹി രാജ്യദ്രോഹിയാകാം!...അങ്ങിനെ വിധിക്കപ്പെടാം...അവർ ജയിച്ചാൽ...

മിൽ:—പാർലിമെൻറു കക്ഷിയിൽ എനിക്ക് വളരെ സ്വാധീനമുണ്ട്.

പവ്വൽ:—രാജാവു പരാജയപ്പെട്ടാൽ...

മിൽ:—അതിന് സാധ്യതയില്ലേ?...

പവ്വൽ:—(തീരുമാനമെടുത്ത മട്ടിൽ. അകത്തേക്ക് നോക്കി.) മേരീ! മേരീ!...

അകത്ത്:—എന്താ! അച്ഛാ?

പവ്വൽ:—ഇങ്ങോട്ടു വരൂ!...

അകത്ത്;—ഇതാ വരുന്നു!...

പവ്വൽ:—ജയാപജയങ്ങൾ ദൈവത്തിൻെറ ഇംഗിതംപോലെയാണ്! ദൈവത്തിൻെറ ഇംഗിതം ആർക്ക് അറിയാനൊക്കും! (രംഗത്തേയ്ക്ക് വരുന്ന മേരിയെ നോക്കിക്കൊണ്ട്.) മേരി! ഞാൻ മിൽട്ടനെ ഇത്രയും നാൾ വളരെ തെററിദ്ധരിച്ചിരുന്നു!

മിൽ:—(മേരിയോട്) ചെറുപ്പം മുതൽ ഒന്നിച്ചു വളർന്നവരല്ലേ നാം? എൻെറ കവിതകളൊക്കെ നീ വായിച്ചിട്ടില്ലേ?

മേരി:—(ലജ്ജയോടെ) ഉണ്ട്!...

മിൽ:—(സ്നേഹത്തോടെ) തീർച്ചയായും അവ നീ ഇഷ്ടപ്പെട്ടിട്ടുണ്ട്. ഞാൻ ഇന്നും ഒരു കവി തന്നെ!

പവ്വൽ:—(അവരുടെ സംഭാഷണം ശ്രദ്ധിക്കാത്ത മട്ടിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു)

മേരി:—എനിക്കറിയാം!...

മിൽ:—ഞാൻ നിന്നെ വിവാഹം ചെയ്യാൻ ആഗ്രഹിക്കുന്നു!

മേരി:—(പതുക്കെ) എന്ത്? അച്ഛനെന്തു പറയും?...

പവ്വൽ:—(വെളിയിലേക്കു നോക്കിനിന്നുകൊണ്ട് സാവധാനത്തിൽ) മിൽട്ടൻ യോഗ്യനാണു മകളെ! അയാളുമായുള്ള ബന്ധം നമുക്ക് പ്രയോജനകരമായേക്കും?...

മിൽ:—(വികാരാധീനനായി) കേൾക്കു? അച്ഛൻെറ അംഗീകാരം!...

മേരി:—(ലജ്ജിച്ചു തല താഴ്ത്തി മന്ദസ്മിതം തൂകിക്കൊണ്ട്) എന്നാൽ... എന്നാൽ......

പവ്വൽ:—സാവകാശമായി മതി വിവാഹം!...

മേരി:—അച്ഛാ!...(വേഗം രംഗത്തുനിന്ന് അകത്തേയ്ക്കു പോകുന്നു)

മിൽ:—(ആശ്വാസനിശ്വാസം) ദൈവം അനുഗ്രഹിച്ചു! അത് തീരുമാനിച്ചു. ഒരുകാലത്ത് അങ്ങ് ഇന്നെടുത്ത തീരുമാനത്തിൽ അഭിമാനിക്കും.

—കർട്ടൻ—

## രംഗം മൂന്ന്

(മിൽട്ടൻെറ വീട്. സമയം രാത്രി. മെഴുകുതിരിവിളക്ക് മേശമേൽ ഇരുന്നു കത്തുന്നുണ്ട്. നല്ല പ്രകാശം. മിൽട്ടൻ എഴുതുകയാണ്.)

മിൽ:—(അസുഖത്തോടെ) വിളക്കു കുറച്ചുകൂടി തെളിക്കൂ!

സേവ:—നല്ല വെളിച്ചമുണ്ടങ്ങുന്നേ!

മിൽ:—ഇതു് ഇന്ന് എനിക്കു തീർക്കണം!...

സേവ:—കണ്ണ് കുറെക്കൂടി കരുതണം!...

മിൽ:—(ചിരിച്ചിട്ട്) അതെന്തു കരുതാനിരിക്കുന്നു?...കണ്ണിൻെറ കാര്യം ഞാൻ വിചാരിക്കാറെയില്ല!...കുറച്ചുകൂടി തെളിക്കൂ!...

സേവ:—(തിരി തെളിച്ചിട്ട്)ഇതു മതിയോ?...

മിൽ:—ഉം! ഇപ്പോഴും ഇതു മതി. (എഴുതുന്നു.)

(അകലെ കൂട്ടമണികളുടെ ശബ്ദവും ജനാരവവും കേൾക്കുന്നു.)

മിൽ:—(എഴുത്തു നിർത്തിയിട്ട്)ഓ! എന്താണാ കേൾക്കുന്നത്?...

സേവ:—ജനങ്ങൾ സന്തോഷിച്ച്... ബഹളം കൂട്ടുകയാണ്!

മിൽ:—(അസ്വസ്ഥനായി) ആഘോഷം!...അവർക്ക് ഇങ്ങനെ കൂട്ടമണിയടിക്കാതിരുന്നുകൂടെ?... എന്തൊരു വിഷമം!...(മേശമേൽ തപ്പിക്കൊണ്ട്) എൻെറ തൂവലെവിടെ?...തൂവൽ......

സേവ:—മേശപ്പുറത്തുണ്ട്! ..

മിൽ:—മേശപ്പുറത്തോ!(തൂവൽ കയ്യിൽ എടുത്തുകൊണ്ട്) ഓ! കണ്ടുകിട്ടി...(എഴുതുന്നു. പതുക്കെ പറയുന്നുമുണ്ട്) "മഹത്തായ കാര്യങ്ങൾ നിർവ്വഹിക്കുവാനുള്ള സന്ദർഭം ഇതാ നൽകപ്പെട്ടിരിക്കുന്നു! വമ്പിച്ച നേട്ടങ്ങൾ നേടുക! ഈ അവസരം പ്രയോജനപ്പെടുത്താതിരുന്നാൽ...ഭാവി തലമുറ

കൾ നിങ്ങൾക്കെതിരായി വിധിയെഴുതും!—കർമ്മധീരന്മാരില്ലാതിരുന്ന കാലമെന്നു്!" ഹൊ! ആ മണിയുടെ മുഴക്കം!...ആ ജനാല ഒന്നടച്ചേക്കൂ!.:.... അതു് എന്റെ ചിന്ത ചിതറിക്കളയുന്നു!...(സേവകൻ ജനാലയടയ്ക്കുന്നു. മിൽട്ടൻ വീണ്ടും എഴുത്തു തുടങ്ങുന്നു.)

"നീതിയോടെ നന്മ വരുത്തുവാൻ നാടു ഭരിക്കുക! അതാണു് സുഖവും സംതൃപ്തിയും വളർത്തുന്ന ഭരണം.- അതു് കൈവരുത്തുവാൻ ഏററവും മാന്യനായ മനുഷ്യനേ സാധിക്കൂ! (അവജ്ഞയോടെ) ചാറൽസ് സ്റ്റ്യൂവർട്ടു്! രാജാവു്!...ആധുനിക നീറോ!..." (സേവകനോടു തിരിഞ്ഞു്) ഹെയ്! ഇതൊന്നു വായിക്കൂ!

സേവ:—എനിക്കു വായിക്കാനറിഞ്ഞുകൂടാ അങ്ങത്തെ!

മിൽ:—(കണ്ണിൽ തടവിക്കൊണ്ടു്) എന്റെ കണ്ണു്...! ഈ വേല ചെയ്തു് നാടിനുവേണ്ടി എന്റെ കാഴ്ച നശിപ്പിച്ചു!

(പുറത്തു് കുതിരകളുടെ കുളമ്പടിശബ്ദം.)

മിൽ:—ആ കേൾക്കുന്നതു് എന്താണു്?...

സേവ:—(ശ്രദ്ധിച്ചിട്ടു്) കുതിരകളുടെ കുളമ്പടി ശബ്ദമാണു്.

മിൽ:—ഇത്രവളരെ കുതിരകൾ....

സേവ:—കുറച്ചുപേർ ഉണ്ടെന്നു തോന്നുന്നു!......

മിൽ:—ഇങ്ങോട്ടുതന്നെയോ?...

സേവ:—അതാ! പടിക്കൽ എത്തിയപ്പോൾ കുതിരകളെ നിർത്തിയതുപോലെ തോന്നുന്നു!

മിൽ:—ആരെന്നു ചെന്നുനോക്കൂ!...

സേവ:—ഒരാൾ ഇങ്ങോട്ടു നടന്നുവരുന്നുണ്ടു്!...

(ക്രോംവെൽ രംഗത്തേയ്ക്കു് വരുന്നു)

മിൽ:—(കാലൊച്ച കേട്ട സ്ഥലത്തേക്കു് ശ്രദ്ധിച്ചിട്ടു്) ആരാ അതു്?...

ക്രോം:—(ചിരിച്ചുകൊണ്ടു്) എന്നെ കാണാൻ കഴിയുകയില്ലേ മിൽട്ടൻ?...

മിൽ:—(എഴുതിക്കൊണ്ടിരുന്നിടത്തുനിന്നു് എഴുന്നേററു് സംസാരം കേട്ട സ്ഥാനത്തേക്കു് നടക്കുന്നു.)ഓ!...ക്രോംവെൽ!...ബഹുമാന്യനായ ക്രോംവെൽ എന്റെ കാഴ്ച......ഇവിടെ തീരെ വെട്ടം ഇല്ല....

ക്രോം:—നല്ല വെളിച്ചമുണ്ടല്ലോ ഇവിടെ......എത്ര മെഴുകുതിരികളാണു് കത്തിച്ചുവച്ചിരിക്കുന്നതു്! ഇത്രവളരെ എന്തിനാണു്?...

മിൽ:—എന്റെ കാഴ്ചശക്തി വളരെ കുറഞ്ഞുപോയി!

ക്രോം:—ഇങ്ങനെ വെളിച്ചത്തിലിരുന്നാൽ...

മിൽ:—എന്റെ ജോലി പൂർത്തിയാക്കണ്ടേ?...

ക്രോം:—സ്വയം നശിച്ചിട്ടു്!....... സ്വന്തം ശക്തി കളഞ്ഞാൽ...

മിൽ:—ശക്തിയുള്ള കാലത്തോളം വേല ചെയ്യുക!......അതല്ലേ കർത്തവ്യം?...

ക്രോം:—ഇംഗ്ലണ്ടിനു് നിങ്ങളുടെ സേവനം നീണാൾ ആവശ്യമുണ്ടു്!...

മിൽ:— ഇംഗ്ലണ്ടു് എന്റെ ശക്തി മുക്കാലും സ്വീകരിച്ചുകഴിഞ്ഞു. (ദീർഘനിശ്വാസം) ഒരു മഹത്തായ കാവ്യം എഴുതണമെന്നു് ഞാൻ ആശിച്ചിരുന്നു! എന്റെ നാമധേയം ശാശ്വതമായി നിലനിർത്തത്തക്ക ഒരു കാവ്യം!...

ക്രോം:— ഇനിയും സമയമുണ്ടു്...

മിൽ:—(ആത്മഗതം പോലെ) ഇനിയും സമയമുണ്ടു്!...

ക്രോം:—നമ്മുടെ സ്ഥാനം ഉറച്ചുകഴിഞ്ഞു. രാജ്യത്തിനു വെളിയിൽ നമ്മുടെ അന്തസ്സും പേരും വർദ്ധിച്ചിരിക്കുന്നു. (ചിന്താധീനനായി) വീട്ടിനുള്ളിൽ അടക്കം ചില്ലറ ശാന്തിയും ഉണ്ടായാൽ മതി!

മിൽ:— ആഭ്യന്തരസമാധാനമില്ലാതെ...

ക്രോം:—(ഇടയ്ക്കുകയറി) യാതൊരു ഗതിയുമില്ല. രാജാവിനെതിരായി ഒററക്കെട്ടായി നിന്നിരുന്നവർ ഇന്നു് അപ്പക്കഷണങ്ങൾക്കായി പരസ്പരം കടിച്ചുകയറുകയാണു്!...

മിൽ:—എല്ലാം നേരെയാക്കാൻ ഇനിയും സമയമുണ്ടു്.

ക്രോം:–എന്നുതന്നെയാണു് എന്റെയും പ്രതീക്ഷ!...ആരുമാരുമറിയാതെ എന്റെ ചെറു ഗ്രാമത്തിൽ ജീവിക്കണമെന്നു് ഒരിക്കൽ കരുതിയവനാണു്

ഞാൻ! എന്നാൽ ഇന്നു്......

മിൽ:-(ചിരിച്ചിട്ടു്)വിധിയുടെ ലീലകൾ ആർക്കു് അറിയാനൊക്കും?...കാവ്യം ചമക്കണമെന്നു് എന്നേ നിശ്ചയിച്ചതാണു് ഞാൻ?... ഇനിയും?......എല്ലാം അമാന്തിച്ചുപോയി!

ക്രോം:—എന്തു്?

മിൽ:—ഇതാ എൻെറ കണ്ണുകളുടെ ശക്തി എത്ര ക്ഷയിച്ചിരിക്കുന്നു!......വളരെ വിഷമിച്ചാണു് കാണാവുന്നതു്. എൻെറ കാഴ്ച തീർന്നു.(വേദനയോടെ ഇരിക്കുന്നു,)

ക്രോം:—(മിൽട്ടനെ സമീപിച്ചു്) അങ്ങിനെ പറയാതിരിക്കു!... വിശ്രമവും ശുശ്രൂഷയും കൊണ്ടു് അതു പഴയ നിലയിൽ നിങ്ങൾക്കു് വീണ്ടെടുക്കാം...തീർച്ച...

മിൽ:—(നിസ്സാരമായി ചിരിച്ചിട്ടു്) എന്നു പ്രതീക്ഷിക്കുക...അങ്ങയെ വിശ്രമിക്കുവാൻ ഇംഗ്ലണ്ടു് അനുവദിക്കുമോ?...

ക്രോം:—(ഉലാത്തിക്കൊണ്ടു്) വിശ്രമം!...ഞാൻ എൻെറ കൊച്ചു ഗ്രാമത്തിൽ ജീവിച്ചു് വിശ്രമിക്കുമ്പോൾ നിങ്ങളുടെ മഹാകാവ്യം ഞാൻ വായിക്കും മിൽട്ടൻ!...

മിൽ:—ഞാനും അതെത്ര കൊതിക്കുന്നു!...ആരതു്?... എൻെറ തൂവൽ എവിടെ?.. എൻെറ തൂവൽ...(മേശയുടെ സമീപത്തേയ്ക്കു് തപ്പിത്തടഞ്ഞു് ചെല്ലുന്നു.)

ക്രോം:—അതാ അവിടെ ഇരിക്കുന്നു. എന്തിനു്?...

മിൽ:—എൻെറ ഹൃദയത്തിൽ ഒരു ആശയം തിങ്ങിനില്ക്കുന്നു. അതൊന്നു കുറിച്ചിട്ടുകൊള്ളട്ടെ!....ക്ഷമിക്കണെ!...വെളിച്ചം!... (തപ്പിത്തടഞ്ഞുകൊണ്ടു്) ആ തിരികൾ ഒന്നു തെളിക്കണെ!...(വികാരത്തോടെ) ആരതു്?...എന്തിനു് അതു കുറയ്ക്കുന്നു!.. (അട്ടഹസിക്കുന്നപോലെ) ഛെ! കെടുത്തരുതു്!... നിങ്ങളെന്തിനു് കെടുത്തി? എന്തിനു തിരികെടുത്തി!...(ഇരുട്ടിൽ തപ്പിത്തടയുന്നതുപോലെ മേശയ്ക്കു സമീപം വിറച്ചുകൊണ്ടു് തപ്പുന്നു.)

ക്രോം:—തിരി കത്തുന്നുണ്ടു് മിൽട്ടൻ!...

മിൽ:—(വേദനിച്ചു്) അണഞ്ഞുപോയില്ലേ? ആരും അണച്ചില്ലേ?...(കരയുന്നതുപോലെ) ഇരുട്ടു്!...എങ്ങും ഇരുട്ടു്!...എനിക്കൊന്നും കാണാൻ കഴിയുന്നില്ല......കൂററിരുട്ടു്...! ഹാ! ഒരു വെളിച്ചം!...(വേച്ചുവേച്ചു് നടക്കുന്നു)

ക്രോം:—(അടുത്തുചെന്നു് പുറത്തു് തലോടിക്കൊണ്ടു്) മിൽട്ടൻ! നിങ്ങൾക്കു സുഖമില്ലെന്നു തോന്നുന്നു!...വരു!...ഇരുന്നു് വിശ്രമിക്കു!...

മിൽ:—(വികാരാധീനനായി) വെളിച്ചം?...ഒരു കൊച്ചു തിരി മതി!...എനിക്കിതൊന്നു പൂർത്തിയാക്കണം...മെഴുകുതിരികൾ എവിടെ?... (ക്രോംവെല്ലിൻെറ കരവലയത്തിൽനിന്നു് വിട്ടു് തപ്പിത്തടഞ്ഞു് നടക്കാൻ ശ്രമിക്കുന്നു.)

ക്രോം:—മിൽട്ടൻ നിങ്ങൾ ഇങ്ങനെ നടക്കരുതു്!...എവിടെപ്പോകുന്നു?...

മിൽ:—(ഉറക്കെ) വെളിച്ചം എവിടെ?...

ക്രോം:—എന്തു്?...

മിൽ:—വിളക്കു് എവിടെ?...(തപ്പിത്തടഞ്ഞു മേശയ്ക്കു സമീപം എത്തി.)

ക്രോം:—എന്താണീക്കാണിക്കുന്നതു്?.......

മിൽ:—വിളക്കെവിടെ?...(തപ്പിത്തപ്പി കൈ മെഴുകുതിരിയുടെ ദീപത്തിൽ തട്ടുന്നു) ഓ!... എൻെറ കൈ പൊള്ളി!...മെഴുകുതിരി കത്തുന്നുണ്ടു്!......അതു് വെളിച്ചം ചൊരിയുന്നുണ്ടു്...(ഹൃദയം പൊട്ടുന്ന മാതിരി) എനിക്കു് കാണാൻ കഴിവില്ലാ!...ഞാൻ......അന്ധനായി!... (വേച്ചുവേച്ചു് നിലംപതിക്കുവാൻ ഭാവിക്കുന്നു...ക്രോംവെൽ അദ്ദേഹത്തെ താങ്ങുന്നു.)

—കർട്ടൻ—

## രംഗം നാലു്

(അകലെ ജനാരവം. ഘോഷയാത്രയുടെ ബഹളങ്ങൾ. മിൽട്ടൻ ഒളിവിൽ കഴിയുന്ന വീടു്.)

മിൽ:—മകളെ! മകളെ! കതകുകളെല്ലാം അടച്ചിട്ടുണ്ടോ?

മകൾ:—ഉണ്ടച്ഛാ! എല്ലാംനല്ലതുപോലെ അടച്ചിട്ടുണ്ടു്. അച്ഛനെന്തിനു് ഇങ്ങനെ ഭയപ്പെടുന്നു.

മിൽ:—(അടക്കിയ സ്വരത്തിൽ) ഇല്ല! ഇല്ല മകളെ! എനിക്കു് ഭയമില്ല! ഞാൻ....ഞാൻ.... അതെന്താണു് പുറത്തു് കേൾക്കുന്നതു്... ജനാരവം!......

മകൾ:—അതെയച്ഛാ! ഘോഷയാത്രയുടെ ബഹളമാണു്!

മിൽ:—ഘോഷയാത്ര!......ആരാണു മകളെ പുറത്തു സംസാരിക്കുന്നതു്.....കുതിരകളുടെ കുളമ്പടി......

മകൾ:—(പുറത്തു നടക്കുന്ന സംസാരം ശ്രദ്ധിച്ചുകൊണ്ടു നില്ക്കുന്നു.)

(പുറത്തു് കുളമ്പടിശബ്ദങ്ങൾ. കുതിരപ്പുറത്തു കയറിപ്പോകുന്നവരുടെ സംസാരം രംഗത്തു് പ്രതിധ്വനിക്കുന്നു.)

പവ്വൽ:—(സന്തോഷത്തോടെ) രാജദ്രോഹികളുടെ അന്ത്യം ഏതായാലും ആഗ്രഹിച്ചതുപോലെ തന്നെ വന്നു.

ഒരാൾ:—മഹാരാജാവു് വിശാലമനസ്കനാണു്! അല്ലായിരുന്നെങ്കിൽ...

പവ്വൽ:—നമ്മുടെ കർത്തവ്യങ്ങൾ കൂറോടെ നിറവേററിയപ്പോൾ രാജ്യം സമാധാനപൂർണ്ണമായിത്തീർന്നു.

ഉദ്യോ:—ആളുകളുടെ ഉൽസാഹപ്രകടനങ്ങൾ......അതാ...അവിടെ തുടങ്ങിക്കഴിഞ്ഞു.

പവ്വൽ:—നടക്കട്ടെ! രാജവിരോധികൾ അതു കാണട്ടെ! രാജ്യദ്രോഹികൾക്കു് അതൊരു പാഠമാകട്ടെ!

ഉദ്യോ:—ഘോഷയാത്ര കൊട്ടാരവാതിലിലാണത്രേ ചെന്നവസാനിക്കുന്നതു്.

പവ്വൽ:—മഹാരാജാവു തിരുമനസ്സുകൊണ്ടു് പ്രജകളോടു് വല്ല വിളംബരവും പ്രഖ്യാപിച്ചേക്കും.

ഉദ്യോ:—അനുസരണക്കേടു കാണിച്ചവർക്കും അറിയാതെ അബദ്ധം കാട്ടിയവർക്കും ശിക്ഷ ഇളവുചെയ്യേക്കാനിടയുണ്ടെന്നാണു് ജനസംസാരം.

പവ്വൽ:—മഹാരാജാവു് മഹാമനസ്കനാണു്. നമുക്കു് അങ്ങോട്ടു പോകാം.

(കുതിരകൾ വേഗം പോകുന്ന ശബ്ദം.)

മകൾ:—അച്ഛാ! രാജാവു് കുററവാളികളുടെ ശിക്ഷ ഇളവു ചെയ്യുമെന്നാണത്രേ ജനസംസാരം!

മിൽ:—എന്താ മോളെ! എന്താ നീ പറഞ്ഞതു്!

മകൾ:—കുററവാളികളുടെ ശിക്ഷ, മഹാരാജാവു് ഇളവു ചെയ്യേക്കാനിടയുണ്ടെന്നു്!

മിൽ:—(അസ്വസ്ഥനായി)മകളെ!... അതിൽ...അതിൽ ഞാൻ ഉൾപ്പെടുകയില്ല......ഇല്ല!...എൻെറ ലഘുലേഖകൾ എല്ലാം രാജാവിനു് എതിരായിട്ടുള്ളവയാണു്. അവ എഴുതിയ എന്നെ ......അവർ വെറുതെ വിടുമോ?........

മകൾ:—അതൊക്കെ... രാജാവു്... ക്ഷമിച്ചേക്കുമച്ഛാ!

മിൽ:—(ചിന്താധീനനായി) ഇംഗ്ലണ്ടിൻെറ വിധി...ഈ നാട്ടു് ഒരു ജനരാജ്യമായിത്തീരേണ്ടതായിരുന്നു ...... ക്രോംവെല്ലിൻെറ മരണം...അതു സംഭവിക്കാതിരുന്നിരുന്നെങ്കിൽ...

മകൾ:–മനുഷ്യർ മരിക്കാതിരിക്കുമോ അച്ഛാ! എല്ലാവരും ഒരിക്കൽ മരിക്കും!...

മിൽ:–അതെ!മരിക്കും. ജനിച്ചവരൊക്കെ മരിക്കും. മഹാന്മാരും മരിക്കും. അവരു മരിച്ചാൽ, അവർക്കുതക്ക പിൻതുടർച്ചാവകാശികളില്ലെങ്കിൽ... അവരുടെ ശ്രമമെല്ലാം വൃഥാവിലായി. ക്രോംവെല്ലിൻെറ പാരമ്പര്യം തുടർന്നുകൊണ്ടു പോകാനാളില്ല. അതുകൊണ്ടു്... ഞാൻ... ഇവിടെ...ഇങ്ങിനെ ഒളിവിൽ ജീവിക്കണം...രാജാവിൻെറ ഉദ്യോഗസ്ഥന്മാരുടെ പിടിയിൽ പെടാതെ പേടിച്ചു ജീവിക്കണം...ആരെങ്കിലും ഇവിടെവന്നു തിരക്കിയോ മോളെ?

മകൾ:–ഇല്ലച്ഛാ! അവരാരും ഇവിടെ വന്നില്ല.

മിൽ:—എനിക്കു്...(വേദനിച്ചു്)എൻെറ കാഴ്ച!......

മകൾ:–വിമ്മിഷ്ടപ്പെടാതിരിക്കു അച്ഛാ! ഞാനാണു് അച്ഛൻെറ കണ്ണു്... (ഇടറി) ഞാനുള്ളപ്പോൾ... എല്ലാം നേരെ വരും...

മിൽ:–(വേദനയും സ്നേഹവും കലർന്ന സ്വരത്തിൽ)മടയിക്കുട്ടി! നിനക്കങ്ങിനെ ആഗ്രഹമുള്ളതുകൊണ്ടു് എല്ലാം മംഗളമാകുമെന്നു് വിശ്വസിക്കുന്നു...എൻെറ ലഘുലേഖകളെല്ലാം കണ്ടുകെട്ടി...ചിലതൊക്കെ തീയിലിട്ടെന്നും കേൾക്കുന്നു. അതിൻെറ കർത്താവിനെ കണ്ടു കിട്ടിയാൽ അയാളെയും അവർ തീയിലിടുകയില്ലെന്നു് ആരറിഞ്ഞു. എന്നെ കണ്ടുപിടിച്ചാൽ... എൻെറവാർദ്ധക്യംപോലും എനിക്കു രക്ഷ തരുകയില്ല ...വളരെ കരുതി ജീവിക്കണം മകളെ! നമ്മെ ആരും തിരിച്ചറിയരുതു്!...

(കതകിൽ ആരോ മുട്ടുന്ന ശബ്ദം.)

മിൽ:–അതാരാണു മോളെ!...

മകൾ:–ആരോ കതകിൽ മുട്ടിയതാണു്.

മിൽ:–ഈ സമയത്തു്...

മകൾ:–ഞാൻ പോയി നോക്കീട്ടു വരട്ടെ അച്ഛാ!...

മിൽ:– വേണ്ടാ!... കതകു തുറക്കരുതു്...ജനാലയിൽക്കൂടി നോക്കു്...

(മകൾ പോകുന്നു.)

മിൽ:–എന്തൊരു ജീവിതം!... എല്ലായിടത്തും അന്ധകാരം! ...വെളിച്ചമെവിടെ? ഇവിടെ ആരാണു് വെളിച്ചം കൊണ്ടു വരിക...

മകൾ:–(വന്നിട്ടു്) അതു വില്യം ഡാവനൻറാണച്ഛാ!...

മിൽ:–സർ. വില്യം?...അയാൾക്കിവിടെന്തു കാര്യം?...(ആലോചിച്ചിട്ടു്) മകളെ!...അല്ലെങ്കിൽ ഇങ്ങോട്ടു വിളിച്ചുകൊണ്ടു വരൂ!

മകൾ:–(പോയി ഡാവനൻറുമായി വരുന്നു.)

ഡാവനൻറ്:–ഈ അസമയത്തു്... ഈ രാത്രിയിൽ...

മിൽ:–(വേദനയോടെ ചിരിച്ചിട്ടു്) എനിക്കു് എപ്പോഴും രാത്രി തന്നെ! എൻെറ രാത്രി തുടങ്ങിക്കഴിഞ്ഞു ...അവസാനിക്കാത്ത രാത്രി......

മകൾ:– (വേദനിച്ചു്) ചിലപ്പോൾ അച്ഛൻ രാത്രി മുഴുവൻ ഉണർന്നിരിക്കും.

ഡാവ:–നീ അദ്ദേഹത്തോടൊത്തു

ഉണർന്നിരിക്കും അല്ലേ? സ്നേഹമുള്ള പുത്രി... മിൽട്ടൻ അങ്ങു ഭാഗ്യവാനാണ്...

മിൽ:-(അവജ്ഞയോടെ) നിങ്ങൾ വന്ന കാര്യം?

ഡാവ:-ആ നിയമം പാസ്സാക്കിയതറിയിക്കാൻ...

മിൽ:-എന്തു്?...

ഡാവ:-അതിവിടെ അറിയിക്കാനാണ് ഞാൻ ഈ അസമയത്തു വന്നതു്.

മിൽ:-(ആഗ്രഹത്തോടെ) ശിക്ഷകൾ ഇളവു് ചെയ്യുന്നതു സംബന്ധിച്ചുള്ളതാണോ?

ഡാവ:—അതെ!

മകൾ:—അച്ഛൻെറ പേരു് അതിൽ...

ഡാവ:—ആദ്യത്തേതിൽ ഉണ്ടായിരുന്നു.

മിൽ:—എന്നിട്ടെന്തുണ്ടായി?...

ഡാ:-അങ്ങയുടെ ശത്രുക്കൾ...

മകൾ:—അവരതു നീക്കിയോ?...

ഡാ:—ക്ഷമിക്കു!...എങ്കിലും ഇദ്ദേഹത്തിനും അതുകൊണ്ടു ഫലമുണ്ടു്. അങ്ങും സ്വതന്ത്രനായിരിക്കുന്നു!

മിൽ:—(വികാരവിവശനായി.) .... നിങ്ങളാണോ അതിനു് ശ്രമിച്ചതു്... ഞങ്ങളെ സഹായിച്ചതു്?...

ഡാ:—രാജവിനു് കവിത വളരെ പ്രിയമാണു്. അങ്ങു പത്തുകൊല്ലം മുമ്പു് വിപ്ളവകാലത്തു് എന്നെ രക്ഷിച്ചതു് ഓർമ്മിക്കുന്നുണ്ടോ? അതിൻെറ പ്രത്യുപകാരം...

മിൽ:—(വിവശനായി.)നിങ്ങൾക്കു് എൻെറ കൃതജ്ഞത!...

മകൾ:—ഒരു പ്രിയപുത്രിയുടെ നന്ദി!...

ഡാ:—(ഇടക്കു കയറി) അതൊന്നും സാരമില്ല. ഇതൊന്നും നന്ദിയർഹിക്കുന്ന കാര്യങ്ങളല്ല.

മിൽ:—സർ. വില്യം! നിങ്ങൾ എൻെറ ജീവിതത്തിനു് ഒരു പുതിയ ചൈതന്യം കൈവരുത്തിയിരിക്കുന്നു. ഒരു പുതിയ വീക്ഷണം എനിക്കു് നൽകിയിരിക്കുന്നു...

ഡാ:—അങ്ങയുടെ തൂലിക കുറെനാളായി അലസമായിട്ടു്. അതു് അലസമാകരുതു്,...,ആയാലത്തെ നഷ്ടം ഞങ്ങൾക്കാണു്. ഗദ്യ പ്രബന്ധങ്ങൾ ...അതുപോകട്ടെ!... ഇനിയും ആ തൂലികയുടെ തുമ്പിൽക്കൂടി കവിത ഊറട്ടെ!...

മിൽ:—ഞാൻ...ഞാൻ ഇന്നൊരന്ധനാണു്!...

ഡാ:—അതു്... അതൊരുതരത്തിൽ നന്നായി. കണ്ണു് അങ്ങയെ വഞ്ചിക്കയില്ല. ഇനി നേരായിട്ടുള്ളതു മാത്രമേ അങ്ങുകാണു. കാണേണ്ടതു മാത്രമേ കാണൂ!

മിൽ:—(ചിന്താധീനനായി) ശരിയായിരിക്കാം! അതെ! ശരിതന്നെയാണു്. ശരിയായ വെളിച്ചം എനിക്കു കാണാം...

ഡാ:—ഞാനിറങ്ങട്ടെ! നേരം വളരെ അമാന്തിച്ചു.

മിൽ:—(അതൊന്നും ശ്രദ്ധിക്കാതെ) ശരി!...ഞാൻ എഴുതിത്തുടങ്ങാം....ആ മഹാകാവ്യം...

ഡാ:—എന്തു്? എന്താണങ്ങു പറയുന്നതു്?...

മിൽ:—സർ. വില്യം...ഞാൻ ക്രോംവെല്ലിനോടു് അതിനെക്കുറിച്ചു സംസാരിച്ചിട്ടുണ്ടു്...ഞാൻ അതു് രചിക്കുമെന്നു് അദ്ദേഹവും പ്രസ്താവിച്ചിട്ടുണ്ടു്.

ഡാ:—ശാന്തനായി, സ്വസ്ഥനായി എഴുതുക!

മിൽ:—എനിക്കിനി അതു സാധിക്കും!...(വിഷയം മാററി) എൻെറ പേരു് ഇളവുചെയ്തവരുടെ കൂട്ടത്തിൽ ഉണ്ടെന്നു നിശ്ചയമല്ലേ?

ഡാ:—ഞാൻതന്നെ കണ്ടതാണു്... ഭയപ്പെടേണ്ട ആവശ്യമില്ല.... ഞാൻ... ഇറങ്ങട്ടെ! വന്ദനം.

(ഡാവനൻറിൻെറകൂടെ മകൾ പോകുന്നു.)

മകൾ:—എൻെറ അതിരില്ലാത്ത നന്ദി!......

ഡാ:—കുഞ്ഞെ!... (വികാരവിവശനായെങ്കിലും അടക്കിയ സ്വരത്തിൽ.) ഇംഗ്ലണ്ടിൽ ജനിച്ചിട്ടുള്ള മഹാന്മാരിൽ പ്രധാനിയാണു് നിൻെറ പിതാവു്. ഇന്നു ജീവിക്കുന്നവരിൽ വച്ചു് ഏററവും വലിയ മഹാൻ! അദ്ദേഹത്തെ യഥാവിധി ശുശ്രൂഷിക്കുക! ഇംഗ്ലണ്ടു് നിന്നോടു് കടപ്പെട്ടിരിക്കും.നമസ്കാരം!

മകൾ:- (ഡാവനൻറു പോകുന്നതു നോക്കി നിൽക്കുന്നു. അയാൾ മറഞ്ഞുകഴിഞ്ഞപ്പോൾ കയ്യുയർത്തി കണ്ണു തുടക്കുന്നു.)

മിൽ:-മകളേ!...

മകൾ:—ഞാൻ ഇവിടെ ഉണ്ടു് അച്ഛാ! ... ഇനിയും സുഖമായിരിക്കണം...

മിൽ:—(ലഘുവായി ചിരിച്ചിട്ടു്) എന്താണു മകളെ സുഖം?...നീ തൂലികയെടുത്തു തയ്യാറാകൂ!... എഴുതാൻ... ഞാൻ പറഞ്ഞു തരട്ടേ?...

മകൾ:—അച്ഛ!സമയം...അർദ്ധരാത്രി കഴിഞ്ഞിരിക്കും...ഉറങ്ങാൻ...

മിൽ:—സമയം!...(ചിരിക്കുന്നു )വീണ്ടും ഞാൻ അരുണോദയം കാണുന്നു മകളെ!...പ്രഭാതം!... പ്രഭാതം!...

മകൾ:-രാത്രിയാണു്...കൂററിരുട്ടു്... അച്ഛാ!

മിൽ:—ഇരുട്ടു് ഞാനാണു മകളെ കൂടുതൽ കണ്ടതു്! അനുഭവിച്ചതു്!...ഇരുട്ടു പൊട്ടി പ്രകാശം വിടർന്നു കഴിഞ്ഞു...സൂര്യോദയമായി... വെളിച്ചം! വെളിച്ചം!...നീ എഴുതു!...

മകൾ:—അച്ഛൻ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു....

മിൽ:—(വികാരവിവശനായി.) എനിക്കിനി ക്ഷീണമില്ല മകളെ!പുനർജ്ജന്മമെടുത്ത മാതിരി എൻെറ ആത്മാവു് ത്രസിക്കുകയാണു്!...എഴുതു മകളെ ...നീ തയ്യാറായോ?

മകൾ:—(പേനയും,കടലാസ്സും തയ്യാറാക്കി എഴുതാനിരിക്കുന്നു.) അച്ഛാ! ഞാൻ തയ്യാറായി....

മിൽ:-എന്നാൽ തുടങ്ങിക്കൊള്ളൂ....
(മിൽട്ടൻെറ മുഖം അലൗകികപ്രഭാപ്രസരംകൊണ്ടു് തെളിയുന്നു.)

Of man's first disobedience
and the fruit
Of that forbidden tree whose
mortal seed.........

മകളെ! നീ എഴുതുന്നുണ്ടല്ലോ...

മകൾ:—ഉണ്ടച്ഛാ! ഞാൻ എഴുതുകയാണു്......

—കർട്ടൻ—